# തെയോനാദം

ജൂൺ 2021

ത്രൈമാസിക



മാവേലിക്കര ഭദ്രാസന ഔദ്യോഗിക പ്രസിദ്ധീകരണം

ആചാര്യേശാ മശിഹാ – കൂദാശകളർപ്പിച്ചോ – രീ
ആചാര്യന്മാർക്കേകുക പുണ്യം – നാഥാ സ്തോത്രം.



റവ. ഫാ. ജി. നൈനാൻ
കോർ എപ്പിസ്കോപ്പാ



റവ. ഫാ. കെ. സി. സാമുവേൽ



റവ. ഫാ. മാത്യു ജോൺ
(ജോമോൻ)



# തെയോനാദം

ജൂൺ 2021

ത്രൈമാസിക

## എഡിറ്റോറിയൽ ബോർഡ്



തെയോനാദം
ജൂൺ 2021
ത്രൈമാസിക








# സ്വയം സുരക്ഷിതരാവുക.





**അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ**

സ്വയം അരക്ഷിതരാണെന്ന് തോന്നുമ്പോൾ മറ്റുള്ളവരെക്കുറിച്ചുള്ള കരുതൽ കുറയുന്നത് മനുഷ സഹജമാണ്. എന്നാൽ അതിൽ നിന്ന് വളരുമ്പോഴാണ് പ്രാകൃത മനുഷ്യനിൽ നിന്ന് ദൈവാത്മാവ് ഉള്ളവരായി രൂപാന്തരപ്പെടുവാൻ നമ്മൾക്ക് സാധിക്കുന്നത്.

ജാഗ്രത കൊണ്ടും മുൻകരുതലുകൾ കൊണ്ടും ഒക്കെ വേഗം ഒഴിഞ്ഞുപോകും എന്ന് നാം കരുതിയ കോവിഡ് മഹാമാരി കൂടുതൽ ശക്തിയോടെ നമ്മുടെ സമൂഹത്തെ ബാധിച്ചുകൊണ്ടിരിക്കുകയാണ്. കോവിഡ് രണ്ടാം തരംഗം ഏറെ അപകടകരമാകുന്നു എന്നത് നമ്മെ കൂടുതൽ ഭയപ്പെടുത്തുന്നുണ്ട്. അമിതമായ ആശങ്കയും ആകുലതയും നമ്മുടെ മനസ്സിനെ രോഗാതുരമാക്കും. നമ്മുടെ ആത്മീയ ജീവിതത്തെ കൂടുതൽ സജീവമാക്കി, നല്ല പ്രത്യാശയെ കാത്തുസൂക്ഷിച്ചേ ഈ പ്രതിസന്ധിയെ നമ്മൾക്ക് മറികടക്കാനാകൂ. ആരാധനാലയങ്ങൾ അടച്ചിടപ്പെടുന്നു എന്നത് ആരാധനാ ജീവിതത്തെ മാത്രമല്ല ഏകമനസ്സായി കൂടി വന്നിരുന്ന, പരസ്പരം താങ്ങായി നിന്ന ഒരു സമൂഹത്തിന്റെ കരുതലിനെയും, പരസ്പരമുള്ള ഉത്തരവാദിത്വത്തെയും ബാധിക്കുന്നുണ്ട്. സ്വയം അരക്ഷിതരാണെന്ന് തോന്നുമ്പോൾ മറ്റുള്ളവരെക്കുറിച്ചുള്ള കരുതൽ കുറയുന്നത് മനുഷ സഹജമാണ്. എന്നാൽ അതിൽ നിന്ന് വളരുമ്പോഴാണ് പ്രാകൃത മനുഷ്യനിൽ നിന്ന് ദൈവാത്മാവ് ഉള്ളവരായി രൂപാന്തരപ്പെടുവാൻ ന മ്മൾക്ക് സാധിക്കുന്നത്. നാം മറ്റുള്ളവരെ എത്രമാത്രം ഇക്കാലത്ത്

കരുതുന്നു എന്നത് നമ്മുടെ ദൈവാശ്രയത്തിന്റെ കൂടെ അടയാളമാണ്. നാളെയെപ്പറ്റിയുള്ള ദൈവ കരുതലിൽ ഉള്ള ഉറപ്പ് കുറയുമ്പോഴാണ്നാം സ്വാർത്ഥരാകുന്നത്. സ്വയം സുരക്ഷിതരാവുക എന്നാൽ നിഷ്ക്രിയരാവുക എന്നല്ല. ആരോഗ്യ പ്രവർത്തകരും, നിയമപാലകരും, സന്നദ്ധപ്രവർത്തകരുമായ ഒരു വലിയ കൂട്ടം ഈ സമൂഹത്തിന്റെ സൌഖ്യത്തിനായി മുന്നിട്ടിറങ്ങുന്നത് സ്വന്തം സുരക്ഷിതത്വത്തെ രണ്ടാം സ്ഥാനത്തേക്ക് മാറ്റിക്കൊണ്ടാണ്. സൗഖ്യമുള്ള ഒരു സമൂഹത്തിന്റെ ഭാഗമായി മാത്രമേ നമ്മൾക്കും സുരക്ഷിതരായി ജീവിക്കുവാൻ സാധിക്കൂ എന്നത് നാം മറന്ന് പോകരുത്. നമ്മുടെ യുവജനങ്ങളും പ്രസ്ഥാനങ്ങളും സംഘടിതമായും വ്യക്തിപരമായും ഈ ദുരിതകാലത്ത് തങ്ങളാലാവുന്നവിധം ആശ്വാസമേകുവാൻ മുൻനിരയിലുണ്ട്. അവർക്ക് ആവശ്യമായ മാർഗ്ഗനിർദ്ദേശങ്ങളും കൈത്താങ്ങലുകളും നൽകി നമ്മൾക്കും ഒപ്പം നിൽക്കാം. പെന്തിക്കോസ്തിയിലെ പരിശുദ്ധാത്മ നിറവിലേക്ക് നാം കടന്നുവരുമ്പോൾ ആദിമ സഭയുടെ പങ്കിടുന്ന സ്നേഹത്തിലേക്ക് നമ്മൾക്കും വളരാം.

കോവിഡിന്റെ പ്രതിസന്ധികൾക്കിടയിലും കേരളം ഒരു നിയമസഭാ തിരഞ്ഞെടുപ്പ് പിന്നിട്ടിരിക്കയാണ്. ശ്രീ. പിണറായി വിജയന്റെ നേതൃത്വത്തിൽ ഇടതുപക്ഷ ജനാധിപത്യ മുന്നണി മികച്ച ഭൂരിപക്ഷത്തോടെ അധികാരമേറ്റിരിക്കുകയാണ്. പുതുതായി ചുമതല ഏല്ക്കുന്ന സർക്കാരിന് ജനങ്ങളുടെ ആവശ്യങ്ങളെ ഉൾക്കൊണ്ട് നീതിപൂർവ്വവും ജനാധിപത്യപരവുമായ സദ്ഭരണം നിർവ്വഹിക്കുവാൻ സാധിക്കട്ടെ എന്ന് ആശംസിക്കുന്നു. സമത്വമുള്ളതും, ചൂഷണങ്ങളില്ലാത്തതും, നീതി നിറഞ്ഞതും ആയ ഒരു സമൂഹം മനുഷ്യന്റെ സാമൂഹ്യ ജീവിതത്തിന്റെ തുടക്കം മുതലേ ഉള്ള സ്വപ്നമാണ്. കാലാകാലങ്ങളിൽ വ്യത്യസ്ത ആദർശങ്ങളിൽ വിശ്വസിച്ചുകൊണ്ട് നിരവധി മനുഷ്യർ ഇതിനായി അദ്ധ്വാനിച്ചിട്ടുണ്ട്. എങ്കിലും ആ സ്വപ്നം ഇന്നും പൂർണ്ണമായി സാക്ഷാത്കരിക്കപ്പെട്ടിട്ടില്ല. പ്രവാചക പുസ്തകങ്ങളിലെ നീതിബോധവും, കർത്താവ് പഠിപ്പിച്ച സ്നേഹവും കരുതലും, അപ്പൊസ്തോലിക സഭയുടെ പങ്കിടീലും ഈ മാതൃകാസമൂഹത്തിനുള്ള ആഹ്വാനമായിരുന്നു. കേരളം ഇന്ന് നേരിടുന്ന നിരവധി പ്രശ്നങ്ങൾക്ക് ശാശ്വതമായ പരിഹാരം കാണുക എന്ന വലിയ വെല്ലുവിളി സർക്കാരിന് മുമ്പിലുണ്ട്. ആരോഗ്യരംഗത്തെ പ്രതിസന്ധികൾ സാമൂഹ്യക്ഷേമത്തെയും, സാമ്പത്തികരംഗത്തെയും ഗുരുതരമായി ബാധിക്കാതെ സംസ്ഥാനത്തെ കാത്തുസൂക്ഷിക്കുക എന്നത് അതിൽ അടിയന്തിര പ്രാധാന്യം ഉള്ളതാണ്. അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മയ്ക്ക് പരിഹാരവും, പരിസ്ഥിതി സംരക്ഷണവും, ശാസ്ത്രീയമായ മാലിന്യ നിർമ്മാർജ്ജനവും ഒക്കെ ഈ സർക്കാർ മുൻഗണന നൽകേണ്ട വിഷയങ്ങളാണ്. ഊർജ്ജസ്വലരും കാര്യക്ഷമതയും ഉള്ളവരായ ഒരു പറ്റം യുവജനങ്ങൾ ഉൾക്കൊള്ളുന്ന ഒരു സംഘമാണ് മുഖ്യമന്ത്രിയോടൊപ്പം ഉള്ളത് എന്നത് ഏറെ പ്രതീക്ഷ നല്കുന്നതാണ്. ഇത് ഭാരതത്തിന് മുഴുവൻ അനുകരിക്കാവുന്ന ഒരു നല്ല മാതൃകയാണ്.

പ. കാതോലിക്കാ ബാവാ തിരുമേനി പരുമല ആശുപത്രിയിൽ ചികിത്സയിൽ കഴിയുകയാണ്. പ. പിതാവിന്റെ ആരോഗ്യനിലയിൽ ചികിത്സയുടേതായ പുരോഗതി ഉണ്ടാകുന്നുണ്ട്. എന്നാൽ അതോടൊപ്പം തന്നെ അദ്ദേഹത്തിന്റെ ആരോഗ്യത്തിനും സൗഖ്യത്തിനുമായി നമ്മളെല്ലാവരും പ്രത്യേകം പ്രാർത്ഥിക്കണം. കിഴക്കിന്റെ കാതോലിക്കാ സ്ഥാനത്തേക്കും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്കും തന്റെ പിൻഗാമിയായി ഒരാളെ തിരഞ്ഞെടുക്കുവാൻ ബാവാ തിരുമേനി നിർദ്ദേശിച്ചിരിക്കയാണ്. പ. സുന്നഹദോസും ചുമതലപ്പെട്ട സമിതികളും അതിനുള്ള നടപടിക്രമങ്ങൾ ആരംഭിച്ചിരിക്കുകയാണ്. മാനുഷിക ആലോചനകൾ ദൈവഹിതത്തോട് ചേർന്ന് പൂർത്തീകരിക്കപ്പെടുവാൻ സഭ ഒന്നാകെ പ്രാർത്ഥിക്കണം. പരിശുദ്ധ സഭയ്ക്കായി ദൈവം കാലാകാലങ്ങളിൽ എഴുന്നേല്പിച്ചിട്ടുള്ള തലവന്മാർ നിർമ്മലരും, ബഹുമാന്യരും, ദൈവീകശോഭ നിറഞ്ഞവരും ആയിരുന്നു. ആ നിരയിൽ തേജസ്സോടെ വിളങ്ങുന്ന ഒരു ദൈവീകതിരഞ്ഞെടുപ്പിനായി പ്രാർത്ഥനയോടെ കാത്തിരിക്കാം.





## ഭദ്രാസന സെക്രട്ടറിയുടെ

# അറിയിപ്പുകൾ





**ഫാ. ജോൺസ് ഈപ്പൻ**
ഭദ്രാസന സെക്രട്ടറി

സമാനതകളില്ലാത്ത പ്രതിസന്ധിയിൽക്കൂടിയാണ് നാമേവരും കടന്നുപോകുന്നത്. ലോകമാസകലം എത്രയോ മനുഷ്യരാണ് ഈ നാളുകളിൽ പ്രിയപ്പെട്ടവർക്ക്പോലും അടുത്തുചെല്ലുവാനാവാതെ മരണം വഴിയായി കടന്നുപോയത്. നമ്മുടെ ഇടവകാംഗങ്ങളിൽച്ചിലരും പരിശുദ്ധസഭയിലെ ഏഴോളം വൈദികരും ഇതുവരെ കോവിഡ്ബാധിതരായി നിര്യാതരായി എന്നതും നമ്മെ ഏറെ നടുക്കുന്നതും പ്രയാസപ്പെടുത്തുന്നതുമാണ്. ഈ മഹാമാരിയിൽ നിന്നും സംരക്ഷിക്കപ്പെടുവാൻ നമ്മുടെ പ്രാർത്ഥനകളും പ്രയത്നവും നമ്മെ സഹായിക്കട്ടെ. എല്ലാ നാടും മനുഷ്യരും ഏറെ ദുരിതമനുഭവിക്കുന്ന ഈ നാളുകളിലും സമൂഹമാദ്ധ്യമങ്ങൾ വഴിയായുള്ള പകപോക്കലുകളും സത്യമേതുമില്ലാത്ത അവാസ്തവ പ്രചരണങ്ങളും വല്ലാതെ കൂടുന്ന കാഴ്ചയാണ് കണ്ടുവരുന്നത്. പ്രത്യേകിച്ച് പരി. സഭയെ സംബന്ധിച്ചും സഭയുടെ സ്ഥാനികളെ സംബന്ധിച്ചുമൊക്കെ ഇങ്ങനെയുള്ള പ്രചരണങ്ങൾ പലരും ബോധപൂർവ്വം നിർമ്മിച്ചുവിടുന്നുണ്ട്. ആയതുകൊണ്ട് സമൂഹമാദ്ധ്യമങ്ങളിലെ നമ്മുടെ ഇടപെടലുകൾ അതീവ സൂക്ഷ്മതയോടും ഗൗരവത്തോടുമുള്ളതാകുവാൻ ശ്രദ്ധിക്കുന്നത് ഉചിതമായിരിക്കും. ഇടവകകളൊക്കെ കടുത്ത സാമ്പത്തിക പ്രതിസന്ധി അനുഭവിക്കുന്ന നാളുകളാണിത് എന്നതു മറക്കുന്നില്ല- ഭദ്രാസനകര്യങ്ങൾ നിർവ്വഹിക്കപ്പെടുന്നതിനും സാമ്പത്തികപ്രതിസന്ധി തടസ്സമാണ് എന്നത് ബഹു.വൈദികരും ഇടവകാംഗങ്ങളും ഓർമ്മിക്കുമല്ലോ. നമ്മുടെ ഇടവകകളിൽ ബുദ്ധിമുട്ടനുഭവിക്കുന്ന സഹോദരങ്ങളെ കരുതുവാനും വേണ്ടസഹായങ്ങൾ ചെയ്യുവാനും എല്ലാവർക്കും ചുമതലയുണ്ട് എന്നത് വിസ്മരിക്കരുത്. പരസ്പരമുള്ള കരുതലോടും സ്നേഹത്തോടും നമുക്ക് ഫലപ്രദമായി ഈ പ്രയാസകാലഘട്ടത്തെ അതിജീവിക്കാം. പ്രതിസന്ധികളിൽ ഒരുമിച്ച് കരംചേർത്തുപിടിച്ച് അതിജീവിച്ചവർ എന്ന് കാലം നമ്മെ വിലയിരുത്തട്ടെ.

എല്ലാ നാടും മനുഷ്യരും ഏറെ ദുരിതമനുഭവിക്കുന്ന ഈ നാളുകളിലും സമൂഹമാദ്ധ്യമങ്ങൾ വഴിയായുള്ള പകപോക്കലുകളും സത്യമേതുമില്ലാത്ത അവാസ്തവ പ്രചരണങ്ങളും വല്ലാതെ കൂടുന്ന കാഴ്ചയാണ് കണ്ടുവരുന്നത്.

എഡിറ്റോറിയൽ



# ജാഗ്രതയല്ല അതീവജാഗ്രത



ഫാ. തോമസ് രാജു കരുവാറ്റ

ഏറെ പ്രതിബന്ധങ്ങളുടെ നടുവിൽകൂടിയാണ് അനുദിന ജീവിതം നാം ഇന്ന് തള്ളിനീക്കുന്നത്. കോവിഡിന്റെ രണ്ടാം തരംഗം വളരെ ഭീതിദമായ രീതിയിലാണ് താണ്ഡവം നടത്തുന്നത്. ആരും സുരക്ഷിതരല്ല - ജാഗ്രതയല്ല, അതീവ ജാഗ്രതയാണ് നാം പുലർത്തേണ്ടതെന്ന അവസ്ഥയിലേക്ക് കാര്യങ്ങൾ എത്തിക്കഴിഞ്ഞിരിക്കുന്നു.ഗവൺമെന്റും ആരോഗ്യവകുപ്പും സന്നദ്ധപ്രവർത്തകരും അവരാലാവുംവിധം ഈ മഹാമാരിയോട് നാടിന്റെ നിലനിൽപ്പിനായി പോരാടുകയാണ്. എല്ലാവർക്കും വാക്സിനേഷൻ എന്ന മഹാവലിയ ദൗത്യത്തിന്റെ പൂർത്തീകരണത്തിലേക്ക് എത്രനാൾകാത്തിരിക്കണമെന്ന് ഈ ഘട്ടത്തിൽ പറയുവാനാവുന്നില്ല.അതിനാൽ വലിയകൂടിച്ചേരലുകളും ആഘോഷങ്ങളും സ്വൈര്യവിഹാരവുമൊക്കെ നല്ലതുപോലെ കുറയ്ക്കുന്നത് തന്നെയാണ് നമുക്കും നാടിനും ഏറെ ആവശ്യം. ലോക്ക്ഡൗൺ പിൻവലിക്കപ്പെടുന്നതോടെ കോവിഡ്ഭീഷണിയുമൊഴിഞ്ഞുപോയി എന്ന മിഥ്യാധാരണ നമ്മെ ബാധിക്കാനിടയാകരുത്. അനുദിനജീവിതസന്ധാരണാർത്ഥം ദിവസക്കൂലിക്ക് പണിയെടുക്കുന്നവരും വലിയ നിക്ഷേപങ്ങളുടെ പിൻബലമില്ലാത്തവരുമായ അനേകം സാധാരണക്കാർ ഉള്ളതുകൊണ്ടു ലോക്ക്ഡൗൺ മാത്രംഫലപ്രദമായ പ്രതിരോധമായി കണക്കാക്കി നമുക്ക് മുമ്പോട്ട് പോകുവാൻ സാധ്യമല്ല. ആയതുകൊണ്ട് നാം നമുക്ക് തന്നെ സുരക്ഷാമാർഗ്ഗം സൃഷ്ടിച്ചുകൊണ്ട് ഈ വെല്ലുവിളിയെ നേരിടാം.

ക്രിസ്തുവിന്റെ മഹനീയമായ പുനരുത്ഥാനം നല്കുന്ന അവാച്യമായ ശക്തി അതിജീവനത്തിന് നമ്മെ നിരന്തരം സഹായിക്കട്ടെ. ക്രിസ്തുവിന്റെ സ്വർഗ്ഗീയ വാഗ്ദാനമനുസരിച്ച് യറുശലേമിൽ കാത്തിരുന്നുപ്രാർത്ഥിച്ച ശിഷ്യഗണങ്ങളുടെ മേൽ മുൻവാഗ്ദാനം ചെയ്യപ്പെട്ട പരിശുദ്ധാത്മാവ് അഗ്നിയായി ഇറങ്ങി ആവസിച്ച് അവരെ ആത്മശക്തിയുള്ളവരാക്കി ലോകത്തിന്റെ നാലതിരുകളിലും ക്രിസ്തുസാക്ഷികളായി സധൈര്യം നിർത്തിയതുപോലെ നമ്മുടെ ഈ കാലഘട്ടത്തിലെ ചില ഒറ്റപ്പെടലുകളും കാത്തിരുപ്പുകളും ഏകാന്തതയും നമ്മെകൂടുതൽ കരുത്തുള്ളവരായി വരുംനാളുകളെ അഭിമുഖീകരിക്കുവാൻ ശക്തിയുള്ളവരാക്കട്ടെ. പരിശുദ്ധറൂഹാ ആരുടെമേലൊക്കെ ആവസിക്കുന്നുവോ - അവിടെയെല്ലാം അവിടുന്ന് കളിമണ്ണ് മനഷ്യരിൽ നിന്നും സ്വർണ്ണമനുഷ്യരെ സൃഷ്ടിക്കുന്നു എന്നാണ് വി.ജോൺക്രിസോസ്റ്റത്തിന്റെ ഭാഷ്യം. സഹനങ്ങളുടെ ആലയിൽനിന്നും തേജോമയമായി ഉയിർത്തെഴുന്നേൽക്കുന്ന സ്വർണ്ണമനുഷ്യരായിത്തീരുവാൻ ഈ ദുരിതപ്പെയ്ത്തുകളൊഴിയുമ്പോൾ നമുക്കു സാധിക്കും എന്ന് തന്നെ പ്രത്യാശിക്കാം. വന്ദ്യ. ജി. നൈനാൻ കോർ എപ്പിസ്കോപ്പായുടേയും വന്ദ്യ കെ.സി ശാമുവേൽ അച്ചന്റെയും പ്രിയപ്പെട്ട ജോമോൻ അച്ചന്റെയും ഓർമ്മകൾക്കുമുന്നിൽ പ്രണാമം! ദൈവം തന്റെ അഭിഷിക്തരെ ശോഭനശാലകളിൽ പാർപ്പിച്ച് ആശ്വാസം നൽകട്ടെ.

# ഓർത്തഡോക്സ് സഭാ വിശ്വാസാചാരങ്ങളുടെ സംഗ്രഹം



ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ

ഓർത്തഡോക്സ് എന്ന നാമം Ortho + doxa എന്നീ രണ്ടു പദങ്ങളിൽ നിന്നാണ് വരുന്നത്. Ortho എന്നാൽ നേരെയുള്ളത്, ശരിയായത്, സത്യമായത്, സ്തുതിചൊവ്വാക്കപ്പെട്ടത്, എന്നൊക്കെയാണർത്ഥം. doxa എന്നതിന് glory മഹത്വം, വിശ്വാസം, മാർഗ്ഗം എന്നൊക്കെ അർത്ഥം നൽകാറുണ്ട്. ഈ രീതിയിൽ ഓർത്തഡോക്സ് എന്നതിന് നേരെയുള്ള വിശ്വാസം, ശരിയായ മഹത്വം, രക്ഷയ്ക്കുതകുന്ന വിശ്വാസം, സത്യമുള്ള മാർഗ്ഗം, സ്തുതിചൊവ്വാക്കപ്പെട്ട വിശ്വാസം എന്നിങ്ങനെ വിവിധ അർത്ഥം നൽകാവുന്നതാണ്.

## ഓർത്തഡോക്സ് വിശ്വാസത്തിന്റെ ആധാരം

ഓർത്തഡോക്സ് വിശ്വാസത്തിന്റെ ആധാരം വി. വേദപുസ്തകം ആണ്. എന്നാൽ ഇത് പ്രൊട്ടസ്റ്റന്റുകാരും സെക്ടേറിയൻ സംഘടനകളും പറയുന്നതുപോലെ ''വേദപുസ്തകം മാത്രം'' എന്ന അർത്ഥത്തിലല്ല. സഭയെന്നാൽ ക്രിസ്തുവിന്റെ ശരീരമാണെന്നും വി. വേദപുസ്തകം സഭയിൽ രൂപപ്പെട്ട ഗ്രന്ഥമാണെന്നും ഉള്ള അർത്ഥത്തിലാണ്. അതായത് വളരെ സജീവമായ സഭാപാരമ്പര്യത്തിന്റെ പ്രധാനഘടകമാണ് വേദപുസ്തകം എന്നാണ് ഓർത്തഡോക്സ് സഭ മനസ്സിലാക്കുന്നത്. സഭയിലെ വിശ്വാസികളുടെ രക്ഷയ്ക്കുതകുന്ന എല്ലാ വിശ്വാസപ്രമാണങ്ങളും വി. വേദപുസ്തകാടിസ്ഥാനമുള്ളവയും വി. വേദപുസ്തകം പ്രധാന ഘടകമായിരിക്കുന്ന സജീവ പാരമ്പര്യത്തിൽ രൂപപ്പെട്ടുവന്നവയുമാണ്. വേദപുസ്തകമില്ലാതെ പാരമ്പര്യത്തെക്കുറിച്ചോ പാരമ്പര്യമില്ലാതെ വേദപുസ്തകത്തെക്കുറിച്ചോ സഭ ചിന്തിക്കാറില്ല. തന്നെയുമല്ല, ആർക്കെങ്കിലുമൊക്കെ ഇഷ്ടമുള്ളതുപോലെ

വി. വേദപുസ്തകം വ്യാഖ്യാനിക്കുവാനുള്ള അനുവാദവും സഭയിൽ ഇല്ല. ഓരോരുത്തരും അവരവർക്കിഷ്ടമുള്ളതു പോലെ വേദപുസ്തകത്തെ വ്യാഖ്യാനിക്കാൻ ശ്രമിച്ചാൽ അതിന്റെ ഫലം കുമിളുകൾ പോലെ പൊട്ടിമുളയ്ക്കുന്നതും ശിക്ഷണമില്ലാത്തതുമായ 'സഭാസമൂഹങ്ങളും സംഘടനകളും' ആയിരിക്കും. കർത്താവിന്റെ ശരീരമാണ് സഭ എന്നതുകൊണ്ട് ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭയിൽ മാത്രമേ വിശ്വാസികൾ അംശങ്ങളായിരിക്കുവാൻ സാധിക്കുകയുള്ളൂ.

### സഭയുടെ അടിസ്ഥാന വിശ്വാസപ്രമാണം

സഭ വിശ്വസിക്കുന്നതും പ്രഖ്യാപിക്കുന്നതുമായ വിശ്വാസപ്രമാണം നിഖ്യാ (എ. ഡി. 325), കുസ്തന്തീനോസ് പോലീസ് (എ. ഡി. 381) സുന്നഹദോസുകളിൽ രൂപപ്പെട്ടതും എഫേസൂസ് (എ. ഡി. 431) സുന്നഹദോസിൽ ഉറപ്പിച്ചതുമാണ്. സഭയുടെ എല്ലാ യാമ പ്രാർത്ഥനകളുടെയും ശുശ്രൂഷകളുടെയും കൗദാശികാനുഷ്ഠാനങ്ങളുടെയും ഭാഗമായി ഈ വിശ്വാസപ്രമാണം പ്രാർത്ഥനാപൂർവ്വം ഏറ്റുപറയുന്ന രീതിയാണ് ഇന്നോളമുള്ളത്. നിഖ്യാ-കുസ്തന്തീനോപ്പോലീസ് വിശ്വാസപ്രമാണം എന്നിറയപ്പെടുന്ന പ്രാർത്ഥനയിലെ എല്ലാ വിഷയങ്ങൾക്കും വി. വേദപുസ്തകാടിസ്ഥാനം ഉണ്ടെന്നുള്ളത് വളരെ വ്യക്തമാണ്.

പിതാവും പുത്രനും പരിശുദ്ധറൂഹായുമായ ത്രിയേക ദൈവത്തിലുള്ള വിശ്വാസവും അതിൽ നിന്ന് വേർപെടുത്തി മാറ്റാതെ തന്നെ പുത്രൻ തമ്പുരാന്റെ (വചനമാം ദൈവം) മനുഷ്യാവതാര-രക്ഷാരഹസ്യങ്ങളിലുള്ള വിശ്വാസവുമാണ് അടിസ്ഥാന വിശ്വാസ സത്യങ്ങളായി സഭ സ്വീകരിച്ചിരിക്കുന്നത്. ശേഷം വരുന്ന എല്ലാ വിശ്വാസ സത്യങ്ങളും മനുഷ്യരക്ഷയ്ക്കുതകുന്നതും ഈ രണ്ട് അടിസ്ഥാനവിശ്വാസ പ്രമാണങ്ങളോട് അഭേദ്യബന്ധം ഉള്ളവയുമായിരിക്കും. അങ്ങനെയല്ലാത്ത എന്തെങ്കിലും സഭയിലുണ്ടെങ്കിൽ അതു സഭയുടേതാണെന്ന് പറയുവാൻ സാധിക്കുകയില്ല. സഭയുടെ വിശ്വാസ സത്യങ്ങൾക്ക് വി. ത്രിയേക ദൈവത്തോടും മനുഷ്യാവതാരം ചെയ്ത വചനമാം ദൈവത്തിന്റെ രക്ഷാരഹസ്യങ്ങളോടും ബന്ധമുള്ളതാണെങ്കിൽ നിശ്ചയമായും അവയ്ക്ക് വി. വേദപുസ്തകാടിസ്ഥാനവും ഉണ്ടായിരിക്കും.

### വിശുദ്ധരുടെ സംസർഗ്ഗം സഭയിൽ

സഭയുടെ പല നിർവ്വചനങ്ങളിലൊന്ന് വിശുദ്ധരുടെ സമൂഹം എന്നതാണ്. വാങ്ങിപ്പോയവരും ജീവനോടിരിക്കുന്നവരുമായ വിശുദ്ധരുടെ സംഗമമാണ് സഭയിലുള്ളത്. ആരാധിക്കുന്ന സഭയിൽ സ്വർഗ്ഗവും ഭൂമിയും സമന്വയിക്കുന്ന ക്രമമാണുള്ളതെങ്കിൽ ദൃശ്യരും അദൃശ്യരുമായ വിശുദ്ധർ സഭയിൽ സജീവഅംഗങ്ങളായി സ്ഥിതിചെയ്യുന്നു എന്നാണർത്ഥം. ദൈവം ഒരുവനല്ലാതെ പരിശുദ്ധനില്ല എന്നും ദൈവത്തിനും മനുഷ്യർക്കും ഇടയിൽ മദ്ധ്യസ്ഥനായി യേശുക്രിസ്തു നിലകൊള്ളുന്നവെന്നുമുള്ള വേദപ്രമാണം (1 തിമോത്തി. 2:5) സഭയുടെ അടിയുറച്ച വിശ്വാസ സത്യമാണ്. എന്നാൽ, വിശുദ്ധന്മാരും ശുദ്ധിമതികളുമായ പൂർവ്വികരുടെ മദ്ധ്യസ്ഥതയും സഭയുടെ അടിസ്ഥാനപ്രമാണമാണ്. ഏകപരിശുദ്ധനും ഏകമദ്ധ്യസ്ഥനുമായ യേശുക്രിസ്തുവിനു തുല്യമായ സ്ഥാനമല്ല സഭ വിശുദ്ധരായ പൂർവ്വികർക്കു നൽകിയിരിക്കിന്നത്. വിശുദ്ധരുടെ സംസർഗ്ഗവും മദ്ധ്യസ്ഥതാ ദൗത്യവും ഏകമദ്ധ്യസ്ഥനായ യേശുക്രിസ്തുവിന്റെ സ്ഥാനത്തെ നിഷേധിക്കുന്നതോ ചോദ്യം ചെയ്യുന്നതോ അല്ല. ദൈവവും ലോകവും തമ്മിലുള്ള ബന്ധത്തിലെ ഏക മദ്ധ്യസ്ഥൻ യേശുക്രിസ്തുവാണ്. അവന്റെ മദ്ധ്യസ്ഥത കാൽവറി ക്രൂശിൽ സർവ്വലോകത്തിനും വേണ്ടി പരമയാഗമായതും പാപപരിഹാരമായതും എല്ലാ സൃഷ്ടിയെയും പിതാവാം ദൈവത്തിങ്കൽ രമ്യപ്പെടുത്തുന്നതുമായ അതുല്യമദ്ധ്യസ്ഥതയാണ്. എന്നാൽ കർത്താവിന്റെ ശരീരമായ സഭയിലെ വിശുദ്ധർ കർത്താവിനോടുള്ള

**കർത്താവിന്റെ ശരീരമായ സഭയിലെ വിശുദ്ധർ കർത്താവിനോടുള്ള ബന്ധത്തിലും മനുഷ്യസ്നേഹത്തിലും ഉത്തമമാതൃക നൽകിയിട്ടുള്ള വിശ്വസ്ത ഭടന്മാരാണ്. അവരുടെ മദ്ധ്യസ്ഥതയെന്നത് പ്രാർത്ഥനാ മദ്ധ്യസ്ഥതയാണ്.**

ബന്ധത്തിലും മനുഷ്യസ്നേഹത്തിലും ഉത്തമമാതൃക നൽകിയിട്ടുള്ള വിശ്വസ്ത ഭടന്മാരാണ്. അവരുടെ മദ്ധ്യസ്ഥതയെന്നത് പ്രാർത്ഥനാ മദ്ധ്യസ്ഥതയാണ്. (യാക്കോബ്. 5:13-18) വിശുദ്ധരുടെ പ്രാർത്ഥനാ മദ്ധ്യസ്ഥതയെ കർത്താവിന്റെ അതുല്യമായ പരമയാഗ മദ്ധ്യസ്ഥതയുമായി തുല്യപ്പെടുത്തുന്ന പഠിപ്പിക്കൽ ഓർത്തഡോക്സ് സഭയിലില്ല.

### വിശുദ്ധരുടെ ഗണത്തിൽ പ്രഥമസ്ഥാനമാണ് വി. കന്യകമറിയാമിനുള്ളത്.

ഭൂതലമൊക്കെയുടെയും പ്രശംസ, ഭാഗ്യവതി, രണ്ടാം സ്വർഗ്ഗം, മാലിന്യമില്ലാത്തവൾ, ക്രോബേന്മാരിലും സ്രോപ്പന്മാരിലും ശ്രേഷ്ഠതയേറിയവൾ തുടങ്ങിയ പല വിശേഷണങ്ങളാൽ മറിയാം സഭയിൽ അലങ്കരിക്കപ്പെട്ടിരിക്കുന്നുവെങ്കിലും 'നിത്യകന്യക', ദൈവമാതാവ് എന്നീ രണ്ട് വിശേഷണങ്ങളാലാണ് മറിയം സഭയിൽ ശ്രേഷ്ഠയാക്കപ്പെടുന്നത്. ഈ രണ്ടുവിശേഷണങ്ങളും വചനമാം ദൈവത്തിന്റെ മനുഷ്യാവതാര രഹസ്യവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. സർവ്വവ്യാപിയും സർവ്വശക്തനും സർവ്വജ്ഞാനിയും സ്നേഹവാനുമായ ദൈവം സർവ്വസൃഷ്ടിയുടെയും രക്ഷയ്ക്കുവേണ്ടി കാലത്തികവിൽ മറിയാമിൽ നിന്ന് പുരുഷബന്ധം കൂടാതെ അത്ഭുതകരമായി ജനിച്ചതിനാൽ അവളെ നിത്യകന്യക എന്നു സഭ വിളിക്കുന്നു. കന്യകമറിയാം പ്രസവിച്ചത്, മനുഷ്യാവതാരം ചെയ്ത ദൈവത്തെ ആണെന്നും അവൻ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമായ ഏക സംയോജിത സ്വഭാവമുള്ളവനാണെന്നും സഭ ഉറച്ചു വിശ്വസിക്കുന്നതിനാൽ അവളെ മനുഷ്യാവതാരം ചെയ്ത ദൈവത്തിന്റെ അമ്മ (ദൈവമാതാവ്) എന്ന് സഭ വിളിക്കുന്നു. ഇവിടെ, ദൈവത്തിനും കാലത്തിനും മുമ്പേ കന്യകമറിയാം ഉണ്ടായിരുന്നു എന്ന അർത്ഥമില്ല. പ്രത്യുത, കാലത്തികവിൽ ദൈവം മനുഷ്യനായി എന്ന സത്യമാണ് ഘോഷിക്കപ്പെടുന്നത്.

വിശുദ്ധരുടെ തിരുശേഷിപ്പുകൾക്കും സഭയിൽ പ്രത്യേക സ്ഥാനമുണ്ട്. ഭൂമിയിൽ ജീവിച്ചിരുന്നപ്പോൾ തങ്ങളുടെ പ്രാർത്ഥനകൾ മൂലം ദൈവാനുഗ്രഹം പകർന്നു നൽകുവാൻ കഴിഞ്ഞിട്ടുള്ള വിശുദ്ധരുടെ മരണശേഷം അവരുടെ തിരുശേഷിപ്പുകൾ ദേവാലയങ്ങളോട് ചേർന്ന് അടക്കം ചെയ്യപ്പെടുന്നതുവഴി അവയിലൂടെയും ദൈവാനുഗ്രഹം വരുമെന്നുള്ളത് വി. വേദപുസ്തകം നൽകുന്ന സാക്ഷ്യമാണ് (2 രാജാ. 13:20, 2:13-14, യോശുവ. 24:32, അപ്പോ. പ്രവൃത്തി. 7:15, 19:12).

കർത്താവിന്റെ ശരീരവും, മണവാട്ടിയും ദൈവത്തിന്റെ ആലയുമാണ് സഭയെന്നു വേദപുസ്തകം പഠിപ്പിക്കുന്നതിനാൽ ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭയുടെ വിശ്വാസ പ്രമാണങ്ങൾക്കു വിരുദ്ധമായി, വികലമായ പഠിപ്പിക്കലുകൾ വിശുദ്ധരെക്കുറിച്ചും വി. കന്യകമറിയാമിനെക്കുറിച്ചും ഉണ്ടാക്കുന്നത് ദൈവത്തോട് തന്നെയുള്ള നന്ദികേടായി മാറും.

### ഓർത്തഡോക്സ് സഭാ ജീവിതം കൗദാശികമാണ്.

ഓർത്തഡോക്സ് സഭാജീവിതം കൗദാശിക ജീവിതമാണ്. വചനപ്രഘോഷണമെന്ന പേരിൽ മനുഷ്യനിൽ ഹർഷോന്മാദം ഉളവാക്കുന്ന പ്രവർത്തനങ്ങളിൽ ആയിരിക്കുന്ന പ്രൊട്ടസ്റ്റന്റ് സെക്ടേറിയൻ വിഭാഗങ്ങൾ കൗദാശിക ജീവിതം ഇല്ലാത്തവരാണ്. കൂദാശാനുഷ്ഠാനങ്ങൾ വെറും കർമ്മങ്ങൾ മാത്രമാണെന്ന് പ്രചരിപ്പിച്ച് വിശ്വാസികളെ ഉന്മാദലഹരിയിലേക്കു തള്ളിക്കൊണ്ടുപോകുന്ന പ്രവണതയാണ് ഇപ്പോൾ കണ്ടുവരുന്നത്. കൗദാശിക ജീവിതം ഇല്ലാത്തതുകൊണ്ട് നോമ്പും ഉപവാസവും കാനോനിക നമസ്ക്കാരങ്ങളും വി. കുർബ്ബാനാനുഭവവും ഒക്കെ നഷ്ടപ്പെടുത്തി ജീവിക്കുന്നവരുടെ പൈശാചിക സ്വാധീനത്തിൽ വിശ്വാസികൾ വീഴാതിരിക്കുക എന്നത് പരമപ്രധാനമാണ്.

പരമമായ കൂദാശ ക്രിസ്തുവാകയാൽ കൂദാശാനുഭാവമെന്നത് ക്രിസ്തുവിലുള്ള ജീവിതമാണ്. യേശുക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യത്തിലാണ് കൂദാശയുടെ അടിസ്ഥാനപരമായ അർത്ഥം സ്ഥിതിചെ

**വിശുദ്ധരുടെ മരണശേഷം അവരുടെ തിരുശേഷിപ്പുകൾ ദേവാലയങ്ങളോട് ചേർന്ന് അടക്കം ചെയ്യപ്പെടുന്നതുവഴി അവയിലൂടെയും ദൈവാനുഗ്രഹം വരുമെന്നുള്ളത് വി. വേദപുസ്തകം നൽകുന്ന സാക്ഷ്യമാണ്**

യ്യുന്നത്. മനുഷ്യനാകുവാൻ ദൈവത്തെ പ്രേരിപ്പിച്ചത് മനുഷ്യനോടുള്ള അവന്റെ നിസ്സീമമായ സ്നേഹമാണ്. അതുകൊണ്ട് സൃഷ്ടിയുടെ സ്വഭാവത്തെ രൂപാന്തരപ്പെടുത്തി സ്നേഹത്തിന്റെ പരമമായ സംസർഗ്ഗത്തിലേക്ക് പ്രവേശിപ്പിക്കുന്നതും, മനുഷ്യനെന്ന നിലയിൽ നമുക്ക് ദൈവസ്വഭാവത്തിൽ പങ്കാളികളാകാൻ പറ്റുന്നതും കൗദാശികാനുഭവമാണ്. കാരണം, മനുഷ്യാവതാരം മൂലം അദൃശ്യനും അപരിമിതനുമായ ദൈവം നസ്രായനായ യേശുവിൽ മനുഷ്യർക്ക് കാണപ്പെട്ടു. അതുകൊണ്ട്, ശരീരത്തെയും അതിന്റെ ഇന്ദ്രിയങ്ങളെയും നിഷേധിക്കുന്ന ആത്മീയതയ്ക്ക് ഓർത്തഡോക്സ് സഭയിൽ സ്ഥാനമില്ല. കൗദാശിക ജീവിതമുള്ള ആൾ ദൈവത്താൽ വിശുദ്ധീകരിക്കപ്പെടുകയും ദൈവത്താൽ മുദ്രയിടപ്പെടുകയും ചെയ്തുകൊണ്ട് ദൈവീകരഹസ്യങ്ങളിൽ സജീവമായി പങ്കുചേരുന്നു. ത്രിയേക ദൈവം നമുക്ക് ജീവൻ നൽകി നമ്മെ ഭൂമിയിലാക്കിയിരിക്കുന്നതു തന്നെ ദൈവസ്വഭാവത്തിൽ പങ്കാളികളായിക്കൊണ്ട് വിശുദ്ധരായി വളരുവാനാണ്. വി. മാമോദീസായിലൂടെ കർത്താവിന്റെ ശരീരമായ സഭയോട് ഒട്ടിച്ചേർക്കപ്പെടുന്ന ആൾ വി. കുർബ്ബാനയുൾപ്പെടെയുള്ള കൂദാശകളിലുള്ള പങ്കാളിത്വ ജീവിതം മൂലം പൂർണ്ണതയിലേക്കു വളരുകയും ദൈവീകരിക്കപ്പെടുകയും ചെയ്യുന്നു.

**മാമോദീസാ, മൂറോൻ, കുമ്പസാരം, കുർബ്ബാന, വിവാഹം, പട്ടത്വം, രോഗികളുടെ തൈലാഭിഷേകം എന്നിവയാണ് ഏഴുകൂദാശകളായി അംഗീകരിക്കപ്പെട്ടിരിക്കുന്നത്.**

കൂദാശകളുടെ എണ്ണം ഓർത്തഡോക്സ് സഭയിൽ നിശ്ചയിക്കപ്പെട്ടിട്ടില്ലെങ്കിലും സ്രഷ്ടാവാം ത്രിയേക ദൈവത്തിലെ മൂന്നാളത്വങ്ങളും സൃഷ്ടിയുടെ നാലു ഭാഗങ്ങളും സമന്വയിക്കുന്ന പൂർണ്ണതയുടെ സംഖ്യയായ ഏഴ് കൂദാശകൾ പൊതുവായി സ്വീകരിക്കപ്പെട്ടിട്ടുണ്ട്. മാമോദീസാ, മൂറോൻ, കുമ്പസാരം, കുർബ്ബാന, വിവാഹം, പട്ടത്വം, രോഗികളുടെ തൈലാഭിഷേകം എന്നിവയാണ് ഏഴുകൂദാശകളായി അംഗീകരിക്കപ്പെട്ടിരിക്കുന്നത്. ഓർത്തഡോക്സ് സഭയിൽ ഈ ഏഴിൽപ്പെടാത്തതും കൗദാശിക സ്വഭാവമുള്ളതും ആയ എല്ലാറ്റിനെയും കൂദാശകൾ എന്നുതന്നെയാണ് വിളിക്കുന്നത്. വി. കുർബ്ബാനയെ കൂദാശകളുടെ കൂദാശ എന്ന് പ്രത്യേകം വിളിക്കുന്നു. സഭാജീവിതത്തിന്റെ കേന്ദ്രവും വി. കുർബ്ബാനയാണ്. കർത്താവായ യേശുക്രിസ്തുവിലൂടെ നമുക്ക് ലഭിച്ച രക്ഷയുടെ അനുഭവം നമ്മിൽ പൂർണ്ണമാകുവാൻ വേണ്ടി രണ്ടായിരം വർഷങ്ങൾക്കു മുമ്പ് ഒരിക്കൽ എന്നന്നേക്കുമായി നടന്ന തിരുബലിയിലുള്ള വർത്തമാനകാല സജീവ പങ്കാളിത്തമാണ് വി. കുർബ്ബാനയിലൂടെ സംഭവിക്കുന്നത്. അതുകൊണ്ടുതന്നെ വി. കുർബ്ബാന സഭാജീവിതത്തിന്റെ കേന്ദ്രബിന്ദുവായി നിൽക്കുന്നു.

## ആരാധന സഭയുടെ പ്രധാന പ്രമേയം

ത്രിയേക ദൈവത്തെ സത്യത്തിലും ആത്മാവിലും ആരാധിക്കുക എന്നതാണ് സഭയുടെ പ്രധാന പ്രമേയമായി സ്വീകരിച്ചിരിക്കുന്നത്. ആരാധന സഭയുടെ ജീവനും ആദ്ധ്യാത്മിക ജീവിതത്തിന്റെ അളവുകോലും വിശ്വാസത്തിന്റെ പ്രകടനവുമാണ്. സ്വർഗ്ഗവും ഭൂമിയും സമന്വയിക്കുന്ന അവസ്ഥ ആരാധനയിൽ സംജാതമാകുന്ന സംവിധാനത്തിലാണ് സഭയുടെ ദേവാലയങ്ങൾ ക്രമീകരിച്ചിരിക്കുന്നത്. വേദപുസ്തക ഭാഗങ്ങളാൽ സമ്പുഷ്ടവും പ്രതീകങ്ങളാൽ സമ്പന്നവും ആയ ആരാധനയുടെ മനോഹാരിത സത്യദൈവമായ യഹോവയുടെ വിശുദ്ധ സൗന്ദര്യം വിശുദ്ധിയോടെ ആസ്വദിക്കുവാൻ വിശ്വാസികളെ സഹായിക്കുന്നു. വളരെ പെട്ടെന്നുണ്ടാകുന്ന ഹർഷോന്മാദങ്ങൾക്ക് പ്രാധാന്യം നൽകാതെ സ്ഥിരമായി നിലനിൽക്കുന്നതും പരിശുദ്ധാത്മ നിശ്വസിതങ്ങളുമായ ആത്മസന്തോഷത്തിനാണ് സഭയുടെ ആരാധന ഊന്നൽ നൽകുന്നത്. വിശ്വാസികൾ സ്നേഹത്തിൽ വളരുവാനും സുകൃതങ്ങളാൽ നിറഞ്ഞ് സമൂഹത്തിന് സൗരഭ്യവും സുഗന്ധവും പകർന്നുനൽകുവാനും ആരാധന സഹായിക്കുന്നു. സഭയുടെ മിഷൻ പ്രവർത്തനങ്ങൾ ഉൾപ്പെടെ എല്ലാ ആദ്ധ്യാത്മിക പ്രവർത്തനങ്ങളും ആരാധനയുടെ ചട്ടക്കൂടുകൾക്കുള്ളിൽ നിന്നുകൊണ്ടാണ് പ്രാവർത്തികമാക്കുന്നത്.

## ഏഴുനേരത്തെ യാമ പ്രാർത്ഥനകൾ

സഭയിൽ ദിനംപ്രതിയുള്ള പ്രാർത്ഥനകൾ ഏഴുനേ

രമായിട്ടാണ് ക്ലിപ്തപ്പെടുത്തിയിരിക്കുന്നത്. സന്ധ്യാ, സൂത്താറാ, പാതിരാത്രി, മൂന്നാം മണി, ആറാം മണി, ഒമ്പതാം മണി എന്നി യാമങ്ങളാണ് അവ. 'നിന്റെ നീതിയുള്ള വിധികൾ നിമിത്തം ഞാൻ ഏഴുപ്രാവശ്യം നിന്നെ സ്തുതിക്കുന്നു' എന്ന് സങ്കീർത്തനക്കാരൻ (119:164) പറയുന്നുണ്ട്. പ്രായോഗികതയിൽ ഈ ഏഴുനേരങ്ങൾ മൂന്നു നേരങ്ങളിലായി നടത്തുന്ന ക്രമീകരണവും സഭയിൽ ഉണ്ട്. 'ഞാൻ വൈകുന്നേരത്തും കാലത്തും ഉച്ചയ്ക്കും സങ്കടം ബോധിപ്പിച്ചു കരയും. അവൻ എന്റെ പ്രാർത്ഥനകേൾക്കും' എന്ന സങ്കീർത്തന വാക്യം (55:17) ഇവിടെ പ്രസക്തമാണ്. അതിനും സാദ്ധ്യമാകാത്തവർക്ക്, ഒമ്പതാം മണി, സന്ധ്യാ, സൂത്താറാ എന്നിവ സന്ധ്യയിലും രാത്രി, പ്രഭാതം, മൂന്നാംമണി, ആറാം മണി എന്നിവ പ്രഭാതത്തിലും നടത്താനുള്ള അനുവാദവും സഭ നൽകിയിട്ടുണ്ട്.

ക്യംതാ (ഉയിർപ്പ് ഞായർ) മുതൽ പെന്തിക്കോസ്തിവരെയുള്ള നാളുകളും മാറാനായ പെരുന്നാളുകളും ഞായറാഴ്ചകളും ഒഴിച്ചാൽ ശേഷമുള്ള എല്ലാ ദിവസങ്ങളിലും നമസ്ക്കാര സമയത്ത് ദൈവത്തെ കുമ്പിട്ടാണ് ആരാധിക്കുന്നത്. അതുപോലെ തന്നെ ബുധൻ, വെള്ളി, ദിവസങ്ങളിലും മറ്റു കാനോനിക നോമ്പുകളുടെ നാളുകളിലും നോമ്പും ഉപവാസവും എല്ലാവരും അനുഷ്ഠിക്കണമെന്നതും വേദപുസ്തകാടിസ്ഥാനത്തിൽ തന്നെ സഭ നൽകുന്ന കല്പനയാണ്.

കിഴക്കൻ സഭകളുടെ പാരമ്പര്യം അനുസരിച്ച് ഒരു ദിവസം അരംഭിക്കുന്നത് സന്ധ്യയ്ക്കാണ്. അതായത് ഞായറാഴ്ച സന്ധ്യാനമസ്ക്കാരം ശനിയാഴ്ച ഇരുളുന്ന സന്ധ്യയ്ക്കാണ് നടത്തേണ്ടത്. അതുപോലെ ആഴ്ചയിലെ ഓരോ ദിവസത്തിനും പ്രത്യേക പ്രാധാന്യവും സഭ നൽകിയിട്ടുണ്ട്. ഞായറാഴ്ച കർത്താവിന്റെ ഉയർപ്പും സൃഷ്ടിയുടെ ആരംഭവും കാണിക്കുന്ന ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമാണ്. തിങ്കൾ, ചൊവ്വാ ദിവസങ്ങൾ അനുതാപവും ബുധനാഴ്ച ദൈവമാതാവിന്റെ സ്മരണയും വ്യാഴാഴ്ച ശ്ലീഹന്മാരെയും വിശുദ്ധരെയും സ്മരിക്കുന്നതും വെള്ളിയാഴ്ച കർത്താവിന്റെ സ്ലീബായും ശനിയാഴ്ച വാങ്ങിപ്പോയ ആചാര്യന്മാരെയും വിശ്വാസികളെയും സ്മരിക്കുന്നതും പ്രത്യേകതകളാണ്.

**ഞായറാഴ്ച കർത്താവിന്റെ ഉയർപ്പും സൃഷ്ടിയുടെ ആരംഭവും കാണിക്കുന്ന ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമാണ്. തിങ്കൾ, ചൊവ്വാ ദിവസങ്ങൾ അനുതാപവും ബുധനാഴ്ച ദൈവമാതാവിന്റെ സ്മരണയും വ്യാഴാഴ്ച ശ്ലീഹന്മാരെയും വിശുദ്ധരെയും സ്മരിക്കുന്നതും വെള്ളിയാഴ്ച കർത്താവിന്റെ സ്ലീബായും ശനിയാഴ്ച വാങ്ങിപ്പോയ ആചാര്യന്മാരെയും വിശ്വാസികളെയും സ്മരിക്കുന്നതും പ്രത്യേകതകളാണ്.**

## ഉപസംഹാരം

നവീകരണക്കാരുടെയും മറ്റ് കൾട്ടിക് ഗ്രൂപ്പുകളുടെയും അതിപ്രസരം നമ്മുടെ സമൂഹത്തെ വളരെ അപകടകരമാം വിധം ബാധിച്ചിട്ടുണ്ട്. ഏകവും കാതോലികവും അപ്പോസ്തോലികവും വിശുദ്ധവുമായ സഭാ വിശ്വാസത്തിന്റെ പാലനത്തിന് അടുക്കും ചിട്ടയും നിഷ്ഠയുമുള്ള ജീവിതം അത്യാവശ്യമാണ്. മുൻകാലങ്ങളിൽ ജീവിച്ചിരുന്ന നമ്മുടെ പൂർവ്വികർ ദൈവകല്പന മനസ്സിലാക്കി സഭയുടെ സത്യവിശ്വാസം മുറുകെപ്പിടിക്കുകയും ആചാരാനുഷ്ഠാനങ്ങളിൽ നിഷ്ഠ പാലിക്കുകയും ചെയ്തിട്ടുള്ളവരാണ്. വി. വേദപുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്ന അരുളിച്ചെയ്യപ്പെട്ട വചനങ്ങളെ യേശുക്രിസ്തുവാകുന്ന നിത്യമാം വചനത്തെ ശുശ്രൂഷിക്കുന്ന ആരാധനാനുഭവത്തിലാണ് മനസ്സിലാക്കേണ്ടത്. വി. കുർബ്ബാന നിത്യവചനമായ കർത്താവിന്റെ മനുഷ്യാവതാര-രക്ഷാരഹസ്യങ്ങളിലുള്ള നമ്മുടെ സജീവ പങ്കാളിത്തമാണ്. സഭയുടെ ആരാധനകളും വചന പ്രഘോഷണങ്ങളും സഭാ ജീവിതവുമെല്ലാം പരമയാഗമായ വചനമാം ദൈവത്തിന്റെ ആളത്വത്തോടുള്ള ബന്ധത്തിൽ മാത്രം ക്രമീകരിക്കുവാൻ വിശ്വാസികൾ ഒരുങ്ങണം. കൗദാശിക ജീവിതമോ ശരിയായ ആരാധനാനുഭവമോ ഇല്ലാതെ താല്ക്കാലിക ഹർഷോന്മാദം ഉളവാക്കുന്ന സംഘങ്ങളെ വിവേകത്തോടെ തള്ളിക്കളയുവാൻ വിശ്വാസികൾക്ക് സാദ്ധ്യമാകണം.



# ഇടതിന്റെ രണ്ടാമൂഴവും ലക്ഷദ്വീപിൽ പുകയുന്ന വിവാദങ്ങളും




**ഫാ.ഗീവർഗ്ഗീസ് കോശി**
(മാവേലിക്കര ഭദ്രാസന യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് )

കേരളരാഷ്ട്രീയത്തിൽ ഒരു ചരിത്രമെഴുത്ത് നടത്തിക്കൊണ്ടാണ് നിയമസഭാ തിരഞ്ഞെടുപ്പിന്റെ ഫലപ്രഖ്യാപനം ഉണ്ടായിരിക്കുന്നത്. ഭരണത്തുടർച്ച എന്ന അത്യഭൂതമായ ഒരു പ്രക്രിയയ്ക്കാണ് കേരളമണ്ണ് സാക്ഷ്യം വഹിച്ചിരിക്കുന്നത്. അഞ്ചു വർഷം മുമ്പ് കേരളത്തിന്റെ ഭരണസാരഥ്യം ഏറ്റെടുത്തപ്പോൾ ഒരുപക്ഷേ ഇടതുപക്ഷ സഹയാത്രികർ പോലും ഒരു രണ്ടാമൂഴത്തിന്റെ സാധ്യതയെക്കുറിച്ച് അത്ര കാര്യമായി ചിന്തിച്ചിട്ടുണ്ടാവില്ല. എന്നാൽവിട്ടൊഴിയാതെ ദുരന്തങ്ങൾ കേരളത്തെ വേട്ടയാടിക്കൊണ്ടിരുന്ന സാഹചര്യത്തിലാണ് അതിൽനിന്നുള്ള ഉയിർത്തെഴുന്നേൽപ്പിനായി സാധാരണ മനുഷ്യർ നിലവിലുള്ള ഭരണസംവിധാനത്തെ പ്രതീക്ഷയോടെ വീണ്ടും പുൽകിയത്. ഇതിൽ രാഷ്ട്രീയമല്ല അതിലുപരിയായി മനുഷ്യസഹജമായ ചേർന്നുനിൽപ്പും ഐക്യദാർഢ്യവുമാണ് ഉണ്ടായിട്ടുള്ളത്. അതുകൊണ്ട്തന്നെയാണ് ജനം ഇത് നേരത്തെകണ്ട് ഉന്നം വെച്ച് സ്ഥാനാർത്ഥിക്ക് വലിയഭൂരിപക്ഷവും ചിലയിടങ്ങളിൽപരാജയവും നൽകിയിട്ടുള്ളത്.

രാഷ്ട്രീയ വിവാദങ്ങളെക്കാൾ പ്രതിസന്ധികളിൽ തളരാതെ എനിക്കും

എന്റെ കുടുംബത്തിനും എങ്ങനെ അതിനെ അതിജീവിക്കാം എന്നതുമാത്രമാണ് ഏറിയപങ്കുകുടുംബങ്ങളും കാര്യമായി ചിന്തിച്ചതെന്ന് സാരം. ഇതിനർത്ഥം നൂറുശതമാനവും ജനങ്ങളുടെ ആവശ്യത്തോട് ഭരണകൂടം നീതി പുലർത്തിയതുകൊണ്ട് നേടിയ വിജയം എന്നതല്ല- ജനങ്ങളുടെ പൊതുവിശ്വാസം നേടുവാൻ ഒരുകൂട്ടർ നന്നായി വിജയിച്ചു എന്നുള്ളത് തന്നെ. സമാന്തരമായവാർത്താവിനിമിയസംവിധാനത്തിലൂടെ മുഖ്യധാരാമാധ്യമങ്ങൾ നിരന്തരം ചർച്ചചെയ്തു കൊണ്ടിരുന്ന വിവാദങ്ങളെ ചെറുത്തുനിൽക്കുവാൻ സൈബറിടങ്ങളിൽ നടത്തപ്പെട്ട പോരാട്ടവും തങ്ങൾ ജനങ്ങൾക്കുവേണ്ടിചെയ്ത വികസന സാമൂഹിക ക്ഷേമപ്രവർത്തനങ്ങളുടെ തുടർച്ചയായ വിളിച്ചുപറയലും ചുരുക്കംചിലവിഷയങ്ങളിലെങ്കിലും പുലർത്തിയ കൃത്യമായ നിലപാടുകളും (കാർഷിക സമരം, ദേശീയ പൗരത്വബില്ല്) ദുരന്തങ്ങളിൽ പകച്ചുപോയ ഒരു സമൂഹത്തിന് കൃത്യമായ മാർഗ്ഗനിർദ്ദേശവുമായി- അടുക്കളയിലെ പാചകക്കാര്യം വരെ ഉൾക്കൊള്ളിച്ചുകൊണ്ട് നടത്തിയ നിരന്തരമായ വാർത്താസമ്മേളനങ്ങളുമൊക്കെ ജനമനസ്സിൽ ഒരു രണ്ടാമൂഴത്തിന് ഇടനൽകിയ വസ്തുതകൾതന്നെയാണ്. തിരഞ്ഞെടുപ്പും ജയപരാജയങ്ങളുമെല്ലാം ജനാധിപത്യത്തിലെ സ്വാഭാവികപ്രക്രിയകളാണ് ഒരുമുന്നണിയെയും ഒരുതിരഞ്ഞെടുപ്പുകൊണ്ടൊന്നും നിർമാർജ്ജനം ചെയ്യുക സാധ്യമല്ല-തല്ലും തലോടലും ഉൾക്കൊണ്ട് ജനപക്ഷത്ത് നിലകൊണ്ട് നീതിയ്ക്കും ധർമ്മത്തിനും സമാധാനത്തിനുമായി ശബ്ദമുയർത്തിയാൽ ആരെയും കക്ഷിരാഷ്ട്രീയമെന്യേ പ്രബുദ്ധജനത ഉൾക്കൊള്ളും.

കേരളത്തിന്റെ പടിഞ്ഞാറു ഭാഗത്ത് ഏകദേശം നാനൂറ് കിലോമീറ്ററുകൾക്കപ്പുറത്ത് സ്ഥിതിചെയ്യുന്ന 36 ദ്വീപുകളുടെ സമൂഹമാണ് ലക്ഷദ്വീപ്. ഏകദേശം പത്ത് ദ്വീപുകളിലാണ് ആൾത്താമസമുള്ളത് അതിൽ നാലോളം ദ്വീപുകളാണ് സജീവ ജനവാസ മേഖല- ആൻഡ്രോത്ത്,കവരത്തി,മിനിക്കോയി,അമ്മിനി എന്നിവകളാണ് അവ. ഇതൊരു വിസ്തൃതി കുറഞ്ഞ കേന്ദ്രഭരണപ്രദേശമാണ്. 2011 ലെ സെൻസെസ്സ് അനുസരിച്ച് 65000 ആളുകളാണ് ഇവിടെ അധിവസിക്കുന്നത്. മറ്റ് കേന്ദ്ര ഭരണപ്രദേശങ്ങളെ തുലനംചെയ്യുമ്പോൾ ഏറ്റവും കുറവ് ജനവാസം ഇവിടെയാണ്. 93 ശതമാനത്തോളം സാക്ഷരതയുള്ള ഇടമാണിത്. മിനിക്കോയി ദ്വീപൊഴിച്ചാൽ മലയാളം തന്നെയാണ് അവരുടെ വ്യവഹാര ഭാഷ. ജനങ്ങളിൽ ഭൂരിഭാഗവും ഇസ്ളാം മത വിശ്വാസികൾതന്നെയാണ്. പഞ്ചായത്തുകളും ജില്ലാകൗൺസിലും കേന്ദ്രം നിയമിച്ച അഡ്മിനിസ്ട്രേറ്ററും ഏക എംപിയുമൊക്കെ ഉൾപ്പെട്ട ഭരണ സംവിധാനമാണ് അവിടെ നിലനിൽക്കുന്നത് എന്നാൽ കോടതി വ്യവഹാരങ്ങൾക്കായി ബഹു. കേരളാ ഹൈക്കോടതിയെയാണ് ദ്വീപ് നിവാസികൾ അഭയപ്പെടുന്നത്. തനതു സംസ്ക്കാരവും രീതികളുമൊക്കെ പിന്തുടർന്ന് സമാധാനപരമായി ജീവിച്ചുപോകുന്ന ഒരു കൊച്ചുസമൂഹം എന്നുതന്നെ ഈ ദ്വീപ് നിവാസികളെ വിശേഷിപ്പിക്കാം. ഇപ്പോഴുള്ള വിവാദങ്ങൾക്കുകാരണം ലക്ഷദ്വീപിലേക്ക് പുതുതായി നിയമിക്കപ്പെട്ട അഡ്മിനിസ്ട്രേറ്ററായ പ്രഭുൽ ഖോദാ പട്ടേൽ പുറത്തിറക്കിയ ചില നിയമങ്ങളാണ്. ഇതിൽപ്രധാനം ഭക്ഷണരീതികളിൽവരെ നടത്തപ്പെടുവാൻ ഉദ്ധേശിക്കുന്ന അനാവശ്യകൈകടത്തലാണ്. ഓരോ സ്ഥലത്തെയും ഭക്ഷണരീതികൾ അവിടുത്തെ കാലാവസ്ഥ, ലഭ്യത, സംസ്ക്കാരം എന്നിവയോട് കെട്ടുപിണഞ്ഞുകിടക്കുന്നതാണ് - അവയുടെമേലുള്ള കൈകടത്തലുകൾ അസഹിഷ്ണുതയുടെതന്നെഅടയാളമായി ഒരു പ്രബുദ്ധ സമൂഹത്തിൽ വ്യാഖ്യാനിക്കപ്പെടും. ഭരണവർഗ്ഗം നിശ്ചയിച്ച് നല്കുന്ന രീതികൾ എതിർപ്പുകൂടാതെ അപ്പാടെ വിഴുങ്ങുക എന്ന നയം ഒരു ജനാധിപത്യസംസ്ക്കാരത്തിന് ഒരിടത്തും ചേർന്നതല്ല. ജനങ്ങളുടെ നൻമയ്ക്കും സുരക്ഷയ്ക്കുമായ നിയമങ്ങൾ ആവിഷ്ക്കരിക്കുമ്പോൾ എതിർസ്വരങ്ങളെ കേൾക്കുവാനുള്ള സാവകാശമാകണം ഭരണാധിപൻമാരുടെ പക്കൽനിന്നുണ്ടാവേണ്ടത്- നിർവീര്യമാക്കി മുന്നേറാം എന്നത് ഏകാധിപത്യപ്രവണതയാണ്. ഭാരതത്തിന്റെ ഭരണഘടനയും നിയമസംവിധാനങ്ങളും നൽകുന്ന പരിരക്ഷയെമറികടന്നുകൊണ്ട് നിർമ്മിക്കുന്ന ഭരണപരിഷ്ക്കാരങ്ങൾ വിവാദങ്ങൾക്കും മുതലെടുപ്പുകൾക്കും എതിർപ്പുകൾക്കുമിടയാക്കും എന്ന പരമ്പരാഗത പാഠം തന്നെയാണ് ലക്ഷദ്വീപും പഠിപ്പിക്കുന്നത്.






# സംഘർഷ ഭൂമികയിൽ നിന്ന് സമാധാനത്തിലേക്കുള്ള ദൂരം

ഫാ.സുനു തയ്യിൽ

അധിനിവേശ ചരിത്രത്തിൽ നിന്ന് സംഘർഷ ഭൂമിയിലേക്കുള്ള വ്യതിയാനമാണ് മധ്യപൂർവദേശത്തെ സംഘർഷങ്ങൾ. രണ്ടു വിഭാഗങ്ങളും പാലസ്തിൻ, അവരുടെ സ്വന്തം ഭൂമി എന്ന് കരുതുമ്പോൾ അതിനു മേമ്പാടിയായി മതം കൂടി കടന്നുവരുന്നതാണ് സംഘർഷത്തെ കൂടുതൽ കലുഷിതമാക്കുന്നത്.മധ്യ പൂർവ ദേശത്തെ യഹൂദ രാഷ്ട്രമായ ഇസ്രയേലും അതിനു ചുറ്റുമുള്ള അറബ് രാജ്യങ്ങളുമാണ് ഈ സംഘർഷങ്ങളുടെ കേന്ദ്രബിന്ദുക്കൾ. ഒരു നൂറ്റാണ്ടോളം പഴക്കമുള്ള തർക്കങ്ങൾ യഹൂദർക്കുമാത്രമായി ഇസ്രയേൽ എന്ന രാജ്യം രൂപവത്കരിച്ചതോടെ ശക്തിപ്പെടുകയായിരുന്നു. ഇതിനുശേഷം ഒന്നിലേറെ അറബ് രാജ്യങ്ങളും ഇസ്രയേലുമായി ചെറുതും വലുതുമായ ഏറ്റുമുട്ടലുകൾ അരങ്ങേറി, അതിൽ ഏറ്റവും അവസാനത്തെതാണ് ഇപ്പോൾ നടക്കുന്ന ഹമാസും ഇസ്രായേലും തമ്മിലുള്ള തമ്മിലുള്ള പോരാട്ടം.യഥാർത്ഥത്തിൽ ഈ സംഘട്ടനങ്ങൾ ഇസ്ലാമിക സംസ്‌ക്കാരവും പാശ്ചാത്യ സംസ്‌ക്കാരവും തമ്മിലുള്ള പൊരുത്തക്കേടുകളല്ല മറിച്ച് മതാടിസ്ഥാനത്തിലുള്ള ഭൂമിശാസ്ത്ര വിഭജനങ്ങളാണ് എന്നു കരുതുന്നതാണ് സത്യം.

## പശ്ചാത്തലം

നമ്മൾ കേട്ട് പരിചയിച്ചതു പോലെ ഇസ്രയേലികളാണ് പലസ്തീനിലെ ആദിമനിവാസികൾ. അവർ ഈജിപ്റ്റിൽനിന്നു പുറപ്പെട്ട് കനാൻ പ്രദേശത്തെ കൈയടക്കിയത് ബി.സി. 12-ആം നൂറ്റാണ്ടിലാണ്. തദ്ദേശവാസികളായ കനാന്യരെയും ഗിബയോന്യരെയും ഫെലിസ്ത്യരെയും അവർ കീഴടക്കിയെങ്കിലും ഫെലിസ്ത്യർ മെഡിറ്ററേനിയൻ തീരഭൂമികളിൽ തുടർന്നു ജീവിച്ചുവന്നു. പലസ്തീനിലെ

> ജനങ്ങളുടെ നൻമയ്ക്കും സുരക്ഷയ്ക്കുമായ നിയമങ്ങൾ ആവിഷ്ക്കരിക്കുമ്പോൾ എതിർസ്വരങ്ങളെ കേൾക്കുവാനുള്ള സാവകാശമാകണം ഭരണാധിപൻമാരുടെ പക്കൽ നിന്നുണ്ടാവേണ്ടത്... നിർവീര്യമാക്കി മുന്നേറാം എന്നത് ഏകാധിപത്യ പ്രവണതയാണ്.

ബാക്കി പ്രദേശങ്ങൾ മുഴുവനും യഹൂദന്മാർ കൈയടക്കുകയും ഇസ്രയേൽ സ്ഥാപിക്കുകയും ചെയ്തു. ബി.സി. 721-ൽ അസീറിയരുടെ ആക്രമണംമൂലം ഇസ്രയേൽ നാമാവശേഷമായി. അവരെത്തുടർന്നു ബാബിലോണിയരും പേർഷ്യക്കാരും ഗ്രീക്കുകാരും റോമാക്കാരും ഈ പ്രദേശം കാലാകാലങ്ങളിൽ കൈവശപ്പെടുത്തി. ബി.സി. 538-ൽ പേർഷ്യൻ രാജാവ് യഹൂദന്മാരെ ഇസ്രയേലിലേക്കു തിരിച്ചുവരുവാൻ അനുവദിച്ചു. എ.ഡി. 70-ൽ റോമാക്കാർക്കെതിരായി യഹൂദന്മാർ കലാപം തുടങ്ങിയതുമൂലം ടൈറ്റസ് ചക്രവർത്തി (എ.ഡി. 40-81) ജറുസലേം നശിപ്പിച്ചു.

## ക്രൈസ്തവ മുസ്ലീം ആധിപത്യം

എ.ഡി. 4-ഉം, 7-ഉം നൂറ്റാണ്ടുകൾക്കിടയ്ക്ക് പലസ്തീൻ ക്രൈസ്തവ സ്വാധീനത്തിലായി. പിന്നീട് (637) അറബി ആക്രമണത്തെത്തുടർന്ന് അവിടെ മുസ്ലിം ഭൂരിപക്ഷമുള്ള ഒരു ഒരു രാഷ്ട്രം ഉടലെടുത്തു. 1518-ൽ പലസ്തീനെ ആക്രമിച്ച തുർക്കികൾ 1917 വരെ അവിടെ ആധിപത്യം നിലനിർത്തി. ഇവരുടെ ഭരണകാലത്തും ഭാഷയും ആചാരങ്ങളും സംസ്കാരവും എല്ലാം അറബികളുടേതായി തുടർന്നു.അവിടെ ക്രിസ്ത്യാനികൾക്കും പുറമേ യഹൂദന്മാരും അർമീനിയരും അസീറിയരും കുർദുകളും പലസ്തീനിലെ ന്യൂനപക്ഷങ്ങളായി തുടർന്നുപോന്നു. യഹൂദന്മാർ സാമുദായികമായി ഒറ്റപ്പെട്ടുനിന്നിരുന്നു. എ.ഡി. 1-ആം നൂറ്റാണ്ടു മുതൽ 20-ആം നൂറ്റാണ്ടു വരെ അവിടെ ഒരു ശക്തമായ യഹൂദസമുദായം തുടർച്ചയായി നിലനിന്നു എന്നതിനു തെളിവുകൾ കുറവാണ്. 19-ആം നൂറ്റാണ്ടിന്റെ ആരംഭകാലത്ത് അവിടെയുള്ള യഹൂദജനസംഖ്യ 8,000-ൽ അധികമായിരുന്നില്ല. 1918-ൽ 56,000 യഹൂദന്മാരാണ്.

തുർക്കി ഭരണത്തിൻകീഴിൽ പലസ്തീനിലെ അറബികൾക്ക് പൗരാവകാശങ്ങൾ അനുവദിച്ചിരുന്നു. എങ്കിലും അവർക്കു സ്വതന്ത്രരാഷ്ട്രമായി നിൽക്കാനുള്ള ആഗ്രഹമാണുണ്ടായിരുന്നത്. ഒന്നാം ലോകയുദ്ധകാലത്ത് തുർക്കിയെ ക്ഷീണിപ്പിക്കാനുള്ള നയത്തിന്റെ ഭാഗമായി,സഖ്യശക്തികൾ അറബികളുടെ ഈ അഭിലാഷം അറിഞ്ഞു പരിപോഷിപ്പിക്കാൻ ശ്രമിച്ചു.. 1915-16 ൽ ജോർദാനിലെ ഹുസൈൻരാജാവും ഹെന്റി മക്മഹോനും തമ്മിലുണ്ടായ കത്തിടപാടുകളിൽ പലസ്തീൻ അറബികളുടെ സ്വാതന്ത്ര്യത്തെ അംഗീകരിക്കാമെന്ന് ബ്രിട്ടൻ ഉറപ്പു നൽകിയിരുന്നു. 1918 ജനുവരിയിൽ ബ്രിട്ടീഷ് ഗവൺമെന്റ് നൽകിയ ഹോഗാർത്ത് സന്ദേശത്തിലും ഈ ഉറപ്പ് ആവർത്തിക്കുകയുണ്ടായി. 1918 നവംബറിൽ ഉണ്ടായ ആംഗ്ളോ-ഫ്രഞ്ച് പ്രഖ്യാപനത്തിലും പലസ്തീനിലെ അറബികൾക്ക് സ്വാതന്ത്ര്യ നൽകുമെന്ന സൂചനയുണ്ടായിരുന്നു.

പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാനത്തോടെയാണ് അറബ് - ഇസ്രയേൽ സംഘർഷങ്ങൾക്കു തുടക്കം കുറിക്കുന്നത്. 1917-ൽ ഓട്ടോമൻ സാമ്രാജ്യത്തിന്റെ തകർച്ചയോടെ ഈ തർക്കങ്ങൾ രാജ്യാന്തര ശ്രദ്ധയാകർഷിച്ചു തുടങ്ങി. 1880കൾക്കു ശേഷം യൂറോപ്പിന്റെ വിവിധ ഭാഗങ്ങളിലുള്ള യഹൂദരിൽ ഒരു ഭാഗം അവരുടെ പൂർവിക ദേശമായി കണക്കാക്കപ്പെടുന്ന മധ്യപൂർവ്വ ദേശത്തേക്കു തിരികെ വന്നുകൊണ്ടിരുന്നു. ഓട്ടോമൻ സാമ്രാജ്യത്തിൽ നിന്നും അറബി ഭൂവുടമകളിൽ നിന്നും ഭൂമി വാങ്ങിയാണ് യഹൂദർ തിരിച്ചുവരവ് തുടങ്ങിയത്. കൈവശമാക്കിയ ഭൂമിയിൽ കൃഷിയിറക്കിയും മറ്റും യഹൂദർ മേഖലയിൽ വാസമുറപ്പിച്ചു. ചുരുങ്ങിയ കാലംകൊണ്ട് പ്രത്യേക യഹൂദ രാഷ്ട്രമെന്ന വാദവും ഉടലെടുത്തു. 1919ലെ ഫൈസൽ - വീസ്മാൻ ഉടമ്പടിയോടെ ഈ വാദം കൂടുതൽ ബലപ്പെട്ടു. പലസ്തീൻ ഭൂപരിധിക്കുള്ളിൽ യഹൂദജനതയ്ക്കായി ഒരു പ്രത്യേക മേഖല രൂപവത്കരിക്കുക, ഇക്കാര്യത്തിൽ അറബ് - യഹൂദ പരസ്പരണ ധാരണ വളർത്തുക എന്നിവയായിരുന്നു ഫൈസൽ - വീസ്മാൻ ഉടമ്പടിയുടെ കാതൽ.1919-ൽ പലസ്തീൻ ബ്രിട്ടീഷ് നിയന്ത്രണത്തിലായതോടെ ജൂത അഭയാർത്ഥികൾ അങ്ങോട്ട് ഒഴുകി. ആയിരത്തിലേറെ വർഷങ്ങളായി പലസ്തീൻ മണ്ണിൽ വാസമുറപ്പിച്ചിരുന്ന അറബ് ജനത ഇതിനെ ശക്തമായി എതിർത്തു. 1937 ആയപ്പോഴേക്കും പലസ്തീനിലെ പകുതിയിലധികം ജനസംഖ്യ ജൂതന്മാരുടേതായി. പലസ്തീനെ വിഭജിച്ച് ജൂതന്മാർക്കും അറബികൾക്കുമായി നൽകാനുള്ള ശ്രമം അറബികൾ അംഗീകരിച്ചില്ല. രണ്ടാം ലോകമഹായുദ്ധകാലത്ത് ഹിറ്റ്ലറുടെ പീഡനങ്ങളിൽ നിന്നു രക്ഷപ്പെട്ട ജൂതന്മാർകൂടി ഇവിടെയെത്തി. അതോടെ മേഖലയിൽ ജൂതന്മാരുടെയും പാലസ്റ്റീനികളുടെയും

സംഘർഷവും ശക്തമായി.

## സ്വതന്ത്ര യഹൂദരാജ്യം

ഒന്നാം ലോകയുദ്ധകാലത്തുതന്നെ ഒരു സ്വതന്ത്ര യഹൂദരാജ്യം പലസ്തീനിൽ സ്ഥാപിക്കണമെന്ന ആവശ്യം ഉന്നയിച്ചുകൊണ്ട് സയോണിസ്റ്റുകൾ ബ്രിട്ടന്റെമേൽ സമ്മർദം ചെലുത്തിയിരുന്നു.തിയഡോർ ഹെർസൽ (1860 1904) ആയിരുന്നു. ബ്രിട്ടന് യഹൂദന്മാരുടെ സഹായം ആവശ്യമായിരുന്നതിനാൽ അറബികളുടെ അറിവുകൂടാതെ അവർ പലസ്തീനിൽ യഹൂദന്മാർക്ക് ഒരു മാതൃരാജ്യം വാഗ്ദാനം ചെയ്തു. പലസ്തീൻ ഒരു പ്രശ്നമായി ഉയർന്നത് അന്നു മുതൽക്കാണ്. ബാൽഫൂർ പ്രഖ്യാപനത്തോടെ (1917) പലസ്തീനിൽ സ്വതന്ത്രമായ ഒരു യഹൂദരാജ്യം ലഭിക്കുമെന്ന് ഉറപ്പായി.ഒന്നാം ലോകയുദ്ധത്തിനുശേഷം ബ്രിട്ടീഷ അധീനതയിലുള്ള മാൻഡേറ്ററി ഗവൺമെന്റ് (mandatory government) ആണ് പലസ്തീനിൽ ഭരണം നടത്തിയത്.അറബികൾക്കും യഹൂദന്മാർക്കും നൽകിയിരുന്ന ഉറപ്പുകൾ വിരുദ്ധ സ്വഭാവത്തോടുകൂടിയതായിരുന്നതുകൊണ്ട് ഇരുവിഭാഗങ്ങളും ഈ ഭരണത്തിനെതിരായിരുന്നു. രാജ്യത്ത് അസമാധാനവും അക്രമപ്രവർത്തനങ്ങളും വർധിച്ചു.അറബികളെ സമാധാനിപ്പിക്കുവാനായി ബ്രിട്ടൻ 1922-ൽ ഒരു ധവളപത്രം (white paper) പുറപ്പെടുവിച്ചു.പലസ്തീനിൽ ഒരു പൂർണ യഹൂദരാഷ്ട്രം സ്ഥാപിക്കുകയല്ല ഉദ്ദേശ്യമെന്നും അറബികളെ ബഹിഷ്കരിക്കാനോ, അറബിഭാഷയും സംസ്കാരവും നശിപ്പിക്കപ്പെടുവാനോ ഇടവരുത്തുകയില്ലെന്നും അതിൽ വ്യക്തമാക്കിയിരുന്നു. എന്നാൽ അറബികൾ ഇതിൽ തൃപ്തരായില്ല; മറിച്ച് അവരുടെ വിദ്വേഷപ്രവൃത്തികൾ യഹൂദന്മാരെ കൂടുതൽ അസംതൃപ്തരാക്കുകയാണ് ഉണ്ടായത്

## ഹമാസിന്റെ ചരിത്രം.

പലസ്തീൻ ഇസ്ലാമിസ്റ്റ് മതമൗലികവാദിയുടെ അനുബന്ധ അർദ്ധസൈനിക വിഭാഗമായ ഇസ് അദ്-ദിൻ അൽ-ഖസ്സാം ബ്രിഗേഡുകളുള്ള സാമൂഹിക-രാഷ്ട്രീയ സംഘടനയുടെ വിവരണമാണ് ഹമാസിന്റെ ചരിത്രം. ഹമാസ് എന്നത് ഇസ്ലാമിക് റെസിസ്റ്റൻസ് മൂവ്മെന്റ് എന്നർഥമുള്ള ഹരാകത്ത് അൽ മുക്വാമത്ത് അൽ ഇസ്ലാമിയ (Harakat al-Muqawamat al-Islamiyyah) യുടെ ചുരുക്കപ്പേരാണ്. ഈജിപ്തിലെ മുസ്ലീം ബ്രദർഹുഡ് പ്രസ്ഥാനത്തിൽ നിന്നാണ് 1987 ൽ ഹമാസ് ഉത്ഭവിച്ചത. മുസ്ലീം ബ്രദർഹുഡ് 1950 മുതൽ ഗാസ മുനമ്പിൽ സജീവമായി പ്രവർത്തിക്കുകയും പള്ളികളുടെയും വിവിധ ജീവകാരുണ്യ-സാമൂഹിക സംഘടനകളുടെയും ശൃംഖലയിലൂടെ സ്വാധീനം നേടുകയും ചെയ്തു. 1980 കളിൽ പിഎൽഒയുടെ സ്വാധീനത്തെ ചോദ്യം ചെയ്ത് ബ്രദർഹുഡ് ശക്തമായ ഒരു രാഷ്ട്രീയ ഘടകമായി ഉയർന്നുവന്നു, 1987 ൽ ഹമാസ് എന്ന പേരിൽ കൂടുതൽ ദേശീയമായ ഒരു നിലപാട് സ്വീകരിച്ചു. 1990 കളിലും 2000 കളുടെ തുടക്കത്തിലും ഈ സംഘടന ഇസ്രായേലിനെതിരെ നിരവധി ചാവേർ ബോംബാക്രമണങ്ങളും മറ്റ് ആക്രമണങ്ങളും നടത്തി.2006 ജനുവരിയിലെ പലസ്തീൻ നിയമസഭാ തെരഞ്ഞെടുപ്പിൽ ഹമാസ് പലസ്തീൻ പാർലമെന്റിൽ ഭൂരിപക്ഷം സീറ്റുകളും നേടി പിന്നീട് പിഎൽഒയെ മറികടന്ന് പാലസ്തീൻ ഔദ്യോഗിക ശബ്ദം ആകുന്നതാണ് കണ്ടത്. യാസർ അറഫാത്തിനു ശേഷം ശേഷം ഇതിന്റെ വേഗത വർദ്ധിക്കുകയും ചെയ്തു.

പാലസ്തീൻ,അറബ് -ഇസ്ലാമിക ഭൂമിയാണ്. ഇസ്ലാമാണ് അതിന്റെ പാരമ്പര്യം എന്നും ഇസ്രായേൽ നടത്തുന്നത് അതിനിവേശമാണെന്നും ഉള്ള ഹമാസ് നിലപാട് ഒരുവശത്തും ജെറുസലേം തങ്ങളുടെ വാഗ്ദത്ത ഭൂമികയാണ് എന്നുള്ള ഇസ്രായേൽ നിലപാടും ഈ സംഘർഷങ്ങളുടെ വ്യാപ്തി കൂട്ടുന്നു. പരസ്പരം കരുതലോടെ തുല്യ അവകാശത്തോടെ രാഷ്ട്രം പടുത്തുയർത്തുക എന്നതാണ് അടിസ്ഥാനപരവും രാഷ്ട്രീയവും ധാർമികവുമായ പരിഹാരമാർഗ്ഗം.പക്ഷേ അതിന് രണ്ടുവശവും തയ്യാറാകുന്നില്ല എന്നതാണ് വിരോധാഭാസം. പ്രശ്നപരിഹാരത്തിന് തീവ്രവാദമോ നിരപരാധികളെ ബോംബിട്ട് കൊല്ലുന്ന പ്രവർത്തനങ്ങളോ അവവരുടെ ദേശീയതയെ വളർത്തുവാൻ തക്കവണ്ണം സാധിക്കമായിരിക്കും.പക്ഷേ അത് ആത്യന്തികമായി ഉണ്ടാക്കുന്ന മുറിവുകൾ വലുതാണ് എന്ന് രണ്ടു പക്ഷവും ഓർക്കുന്നില്ല. സഹതാപവും അതിന്റെ പേരിൽ ലോകരാജ്യങ്ങൾക്കിടയിൽ മത -വർഗീയത ചേരിതിരിവും സൃഷ്ടിക്കുവാൻ കാത്തിരിക്കുന്നവരുണ്ട്

എന്നുള്ള വസ്തുത അറിഞ്ഞുകൊണ്ട് എല്ലാവരും വിസ്മരിക്കുകയാണ്. കായം കാലങ്ങളായി തങ്ങൾ പീഡിപ്പിക്കപ്പെടുന്നു എന്ന തോന്നൽ അറിവ് മുസ്ലിം രാജ്യങ്ങൾക്കിടയിൽ പാലസ്തീനെപറ്റി നിലനിൽക്കുന്നു അതോടൊപ്പം പീഡിപ്പിക്കപ്പെട്ട 60 ലക്ഷത്തോളം ജനങ്ങളെ നഷ്ടപ്പെട്ട ചരിത്രം ഇസ്രായേലിനുമുണ്ട്.

ഇന്ന് ഗാസയിലെ പ്രശ്നം ചെറിയ കേരളത്തിലും കത്തിനിൽക്കുന്നു. ഇടുക്കിയിലെ സൗമ്യയുടെ മരണം ഇതിനെ തീവ്രമായ രണ്ടു പക്ഷങ്ങൾ ആക്കി. പ്രതികരിക്കുവാൻ സത്യത്തിൽ ഭയപ്പെടുത്തുന്ന സംഭവവികാസങ്ങളാണ് സാമൂഹ്യമാധ്യമങ്ങളിലൂടെ അരങ്ങേറുന്നത്, അതിലൂടെ മതം കലർന്ന രാഷ്ട്രീയ ചായവുകൾ പ്രകടമാകുന്നത് ദുഃഖകരമായ വസ്തുതയാണ്. അക്രമം ആരുടേതായാലും അത് അപലപനീയമാണ് എതിർക്കപ്പെടേണ്ടതാണ്, അത് വിശുദ്ധയുദ്ധമായാലും കുരിശുയുദ്ധമായാലും മനുഷ്യ ജീവന് നേരെയുള്ള കടന്നുകയറ്റമാണ്. രാഷ്ട്രീയവും മതവുമല്ല മനുഷ്യനന്മയാണ് വലുത് എന്ന് കരുതുവാൻ ആധുനിക യുഗത്തിലും നമുക്ക് സാധിക്കുന്നില്ല എന്നതാണ് ഇത്തരം സംഭവങ്ങളുടെ പിന്നാമ്പുറം. യഥാർത്ഥത്തിൽ നീതി രണ്ടുഭാഗത്തും ലഭിക്കണം നിരപരാധികൾ കൊല്ലപ്പെടുന്ന സാഹചര്യങ്ങൾ ഒഴിവാക്കപ്പെടണം സ്വാതന്ത്ര്യവും ദിശാബോധവും ശരിയായ ലഭിച്ചാൽ മാത്രമേ ഒരു സമൂഹത്തിന് പൂർണവളർച്ച ഉണ്ടാകു. സ്വന്തം താൽപര്യങ്ങൾക്കുവേണ്ടി പരിഹരിക്കപ്പെടാതെ പോയ ഒരു പ്രശ്നമാണ് ഇസ്രായേൽ പാലസ്തീൻ സംഘർഷങ്ങൾ. സാമ്രാജ്യത്വത്തിന് ശേഷിപ്പുകളായി ഇത്തരം സംഘർഷങ്ങൾ ലോകത്തിൽ നിലനിൽക്കുന്നു എന്നത് ദുഃഖകരമായ യാഥാർത്ഥ്യമാണ്. വിഭജിച്ചു ഭരിക്കുക എന്ന താൽക്കാലിക ലാഭത്തിനുവേണ്ടി ദുരിതം പേറുവാൻ വിധിക്കപ്പെട്ടവരാണ് ഇന്ത്യൻ ഉപഭൂഖണ്ഡവും മധ്യപൂർവദേശവും. എത്രമാത്രം അമ്മമാരുടെ കരച്ചിലാണ് കുഞ്ഞുങ്ങളുടെ രോദനമാണ് ഇത്തരം ഭൂമികയിൽ നിന്ന് ഉയരുന്നത്. അതുകൊണ്ട് ഇങ്ങനെയുണ്ടാക്കുന്ന സംഘർഷങ്ങൾ ലോകത്തിലുണ്ടാക്കുന്ന മുറിവുകൾ വലുതാണ്, അത് മതത്തിന്റെ പേരിൽ വളരുന്നതും പടരുന്നതും അപകടകരമായ തീവ്രദേശീയത എന്നതിനേക്കാൾ മതദേശീയ സൃഷ്ടിക്കുവാൻ മാത്രമാണ് ഉതകുന്നത്.

തീവ്രവാദവും യുദ്ധവും അല്ല ശാശ്വതമായ പരിഹാരം എന്ന ബോധ്യം ലോകത്തിൽ ഉണ്ടാകണം. നിരപരാധികളുടെ രക്തം കൊണ്ടും വാളുകൊണ്ടു ഒരു രാജ്യത്തും സമാധാനം സ്ഥാപിക്കുവാൻ അധികാരശക്തികൾക്ക്-(അതായത് പഴയ റോമൻ സാമ്രാജ്യത്തിലെ paxromana) സാധിച്ചിട്ടില്ല എന്നുള്ള യാഥാർത്ഥ്യബോധം ഉൾക്കൊണ്ടുകൊണ്ട് മുന്നോട്ടു പോകുവാൻ സാധിക്കണം. ശാശ്വത സമാധാനം ഉണ്ടാകുന്നത് സമത്വസുന്ദരമായ രണ്ട് രാഷ്ട്ര ബിംബങ്ങൾ പരസ്പരപൂരകങ്ങളായി ഉയർന്നുവന്ന മധ്യപൂർവദേശത്ത് സമാധാനത്തോടെ വർത്തിക്കുന്നത് കാണുമ്പോഴാണ്. അങ്ങനെ സാധിച്ചാൽ ലോകത്തിന് അതൊരു പൊൻപുലരി ആയിരിക്കും തീർച്ച.





In loving memory of





# Mrs. Aleyamma Mathew

**Valuthundil**
**Kattanam**

In loving memory of



# Mr. P. J. Joseph

**Pavedasseril**
**Arunootimangalam**

---

PUBLISHED BY FR. JOHNS EAPEN ON BEHALF OF
MALANKARA ORTHODOX SYRIAN CHURCH, MAVELIKARA DIOCESE
DESIGN BY THIRUMENI'S HD, CHENGANNUR - 9495164966